# പ്രത്യാശയുടെ തീരങ്ങൾ തേടുന്ന ഇടയൻ

**സ്നേഹത്തിൻെറ ഉയിർപ്പുകാലത്തെപ്പറ്റി ഓർത്തഡോക്സ് സഭാ സീനിയർ മെത്രാപ്പൊലീത്ത സഖറിയാസ് മാർ അന്തോണിയോസ് മനസ്സുതുറക്കുന്നു**

● ലിജോ ടി. ജോർജ്
ഫോട്ടോ: കെ. അബൂബക്കർ

*''സ്നേഹിക്കാത്തവൻ ദൈവത്തെ അറിഞ്ഞിട്ടില്ല; ദൈവം സ്നേഹം തന്നെ...''*

'യേശു മരിച്ച് മൂന്നാംനാൾ ഉയിർത്തെഴുന്നേറ്റു. സ്നേഹമായിരുന്നു കുരിശിന്റെ വഴിയിലൂടെയുള്ള യേശുക്രിസ്തുവിന്റെ സഹനത്തിന്റെ ശക്തി. മനുഷ്യരാശിയോടുള്ള സ്നേഹം. തന്റെ വചനങ്ങളിലൂടെ ദൈവം കാട്ടിത്തരുന്നതും സ്നേഹമാണ്.' ക്രിസ്തുവിന്റെ ദർശനങ്ങൾ തന്റെ ജീവിതംകൊണ്ട് കാട്ടിത്തന്ന്, സ്വച്ഛതയുടെയും സമാധാനത്തിന്റെയും പച്ചപ്പുൽപ്പുറങ്ങൾ തേടുന്ന മഹാ ഇടയൻ, ഓർത്തഡോക്സ് സഭാ സീനിയർ മെത്രാപ്പൊലീത്ത സഖറിയാസ് മാർ അന്തോണിയോസ് സ്നേഹത്തെപ്പറ്റിയാണ് പറഞ്ഞു തുടങ്ങിയത്. 'ഉയിർപ്പിന്റെ പുതുപുലരിയിൽ യേശു പഠിപ്പിച്ചതിങ്ങനെയാണ്.പുതിയൊരു കല്പന ഞാൻ നിങ്ങൾക്കു തരുന്നു; ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം. നിങ്ങൾക്ക് തമ്മിൽ സ്നേഹമുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരെന്ന് എല്ലാവരും അറിയും.ഓരോ ഉയിർപ്പുകാലത്തും സ്നേഹത്തിന്റെ പുതുനാമ്പുകളാണ് നമുക്കുമുന്നിൽ തളിർക്കുന്നത്.'

### പൗരോഹിത്യം വന്ന വഴി

1946- ൽ പുനലൂരാണ് ഞാൻ ജനിച്ചത്. റബ്ബർ എസ്റ്റേറ്റിന് നടുവിലുള്ള വീട്. മുത്തച്ഛന്റെ അനുജൻ വൈദികനായിരുന്നു. അദ്ദേഹവുമായുള്ള ഇടപെടലാണ് വൈദികജീവിതത്തിലേക്കുള്ള പ്രചോദനം. വീട്ടിൽ മാതാപിതാക്കൾക്ക് ഞാൻ വൈദികനാകുന്നതിനോട് താത്പര്യമില്ലായിരുന്നു. പക്ഷേ, ഒടുവിൽ അവർ യോജിച്ചു. പ്രാഥമികവിദ്യാഭ്യാസത്തിനുശേഷം കൊല്ലം ഫാത്തിമമാതാ കോളേജിൽ പഠനം. 1969-ൽ സെമിനാരിപഠനത്തിന് ചേർന്നു. വൈദികജീവിതത്തിനിടയിൽ മെത്രാപ്പൊലീത്തയാകാനുള്ള നിയോഗം ലഭിച്ചു. ആദ്യം കൊച്ചി, പിന്നീട് കൊല്ലം. 2023-ൽ സ്വമേധയാ ഭദ്രാസനച്ചുമതലകളിൽനിന്നു വിരമിച്ചു. വിരമിച്ചത് ഭദ്രാസനച്ചുമതലകളിൽനിന്നാണ്, പൗരോഹിത്യത്തിൽനിന്നല്ല. അത് എക്കാലവും ഒപ്പമുണ്ടാകും.

> കണ്ടറിയുന്നതിനെക്കാൾ വലിയ അനുഭവമാണ് വായനയിലൂടെയുള്ള സഞ്ചാരം

### പാസ്പോർട്ട് എടുക്കേണ്ടെന്ന തീരുമാനം

ചുമതലകൾ നിർവഹിച്ചത് കൊച്ചി, കൊല്ലം ഭദ്രാസനങ്ങളിലാണ്. അവിടങ്ങളിലെ ദേവാലയങ്ങളിൽ സഞ്ചരിക്കാൻ പാസ്പോർട്ടിന്റെ ആവശ്യമില്ല. അതിനാൽ എടുത്തിട്ടില്ല. വിദേശരാജ്യങ്ങൾ സന്ദർശിച്ചിട്ടില്ല. അങ്ങനെയൊരു സന്ദർശനം ആഗ്രഹിക്കുന്നുമില്ല. എന്നാൽ, എസ്.കെ. പൊറ്റെക്കാട്ടിന്റെ യാത്രാവിവരണങ്ങളിലൂടെ പല രാജ്യങ്ങളിലും സന്ദർശിച്ചിട്ടുണ്ട്. കണ്ടറിയുന്നതിനെക്കാൾ വലിയ അനുഭവമാണ് വായനയിലൂടെയുള്ള സഞ്ചാരം.

### മതസാഹോദര്യം വാക്കിലൊതുങ്ങരുത്

പാർശ്വവത്കരിക്കപ്പെട്ട ജനങ്ങളുടെ മോചനത്തിനാണ് മതങ്ങൾ. മനുഷ്യനെ ചേർത്തുപിടിക്കാനും അവന്റെ കഷ്ടപ്പാടുകളിൽ ഒപ്പം നിൽക്കാനുമാണ് മതങ്ങൾ. മതങ്ങൾ തമ്മിലുള്ള സൗഹാർദം ഇപ്പോൾ വ്യക്ത്യധിഷ്ഠിതമാണ്. ഇടപെടുന്ന ആളുകളെ ആശ്രയിച്ചിരിക്കും അത്. വർഷങ്ങൾക്കുമുൻപ് നിലയ്ക്കലിൽ ഹൈന്ദവ-ക്രിസ്ത്യൻ വിഭാഗങ്ങൾക്കിടയിൽ സംഘർഷമുണ്ടായി. എന്നാൽ,

സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പൊലീത്ത






ഫാ. ഡോ. ഗീവർഗീസ് വെട്ടിക്കുന്നേനിനൊപ്പം

അന്നെല്ലാവരും കൂടിയിരുന്ന്, മുറിഞ്ഞുപോകുമായിരുന്ന ആ കണ്ണിയെ കൂട്ടിയോജിപ്പിച്ചു. ഞാൻ എന്ന ഭാവം എത്രയും കുറയ്ക്കുന്നോ, അത്രയും പ്രശ്നങ്ങളൊഴിയും.

### ആർഭാടം വേണ്ട

സാമ്പത്തിക അച്ചടക്കമില്ലാത്തതാണ് ഇപ്പോൾ നമ്മുടെ വലിയ പ്രശ്നം. ലളിതജീവിതമില്ല. കരുതിവെയ്ക്കാനാണ് യേശു പഠിപ്പിച്ചിട്ടുള്ളത്. അഞ്ചപ്പംകൊണ്ട് അയ്യായിരം പേർക്ക് ഭക്ഷണമൊരുക്കിയതിനുശേഷം ബാക്കികരുതാൻ ക്രിസ്തു പഠിപ്പിച്ചു. കോടികൾ മുടക്കി ദേവാലയങ്ങൾ പണിയുന്നു. ചെറിയ കാര്യങ്ങളിൽ ആർക്കും സംതൃപ്തിയില്ല.

### യുവതലമുറയിൽ പ്രതീക്ഷയുണ്ട്

അതിജീവനത്തിന്റെ കാലത്തിലൂടെയാണ് ലോകത്തിന്റെ സഞ്ചാരം. യുവതലമുറ കുഴപ്പക്കാരാണെന്ന പക്ഷത്തല്ല ഞാൻ. അവർ പ്രതീക്ഷകൾ നൽകുന്നുണ്ട്. കോവിഡ്-പ്രളയ കാലത്ത് ജാതിയോ  മതമോ നോക്കാതെയുള്ള അവരുടെ യത്നം ലോകത്തിനുതന്നെ മാതൃകയായി.  പ്രത്യാശയും പ്രതീക്ഷയും നൽകുന്ന ഉയിർത്തെഴുന്നേൽപ്പായിരുന്നു അത്.

### കോവിഡനന്തരകാലത്തെ ഈസ്റ്റർ

കോവിഡും പ്രളയങ്ങളുമെല്ലാം വലിയ പാഠങ്ങളായിരുന്നു. മനുഷ്യർ തമ്മിലുള്ള ഐക്യത്തിന് മഹാമാരികൾ വഴിവെച്ചു. അന്നു കൈവന്ന ഐക്യം കാത്തുസൂക്ഷിച്ചെങ്കിൽ മാത്രമേ ഈസ്റ്റർ പൂർണമാകൂ. 